1977 (1898)



വില : രൂ. 1.50

THE WORLD OF TREES (MALAYALAM)

പ്രധാനവിതരണക്കാർ :
നാഷണൽ ബുക്ക് സ്റ്റാൾ
കളരിക്കൽ ബസാർ, കോട്ടയം

PUBLISHED BY THE DIRECTOR, NATIONAL BOOK TRUST, INDIA, A-5, GREEN PARK, NEW DELHI-110016 AND PRINTED AT JANATHA PRESS, 94-B, PETERS ROAD, MADRAS-600014. COVER AND ILLUSTRATIONS PRINTED AT VAKIL & SONS PRIVATE LTD., BOMBAY-400038



നെഹ്റു ബാലപുസ്തകാലയം — 28

# മരങ്ങളുടെ ലോകം

റസ്കിൻ ബോണ്ട്

ചിത്രീകരണം :
സിദ്ധാർത്ഥ ബാനർജി

വിവർത്തനം :
എം. കുര്യൻ

നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ, ന്യൂ ഡൽഹി.





# ഊററൻ പേരാൽ

ഉയരം കൂടിയവർ ഏററവും സൗമ്യശീലരായിരിക്കുന്നതുപോലെ വൻമരങ്ങൾ ഏററവും സൗഹൃദഭാവമുള്ളവയാണ്. മരങ്ങളിൽ ഏററവും വലുതും കൂടുതൽ ഇണക്കമുള്ളതും ഒരുപക്ഷേ പേരാൽ ആയിരിക്കും.

ഇക്കാലത്ത് നമ്മുടെ നഗരങ്ങളിൽ പേരാൽ അധികമായി കാണാനില്ല. ഈ മരങ്ങൾക്കു പടർന്നു വളരാൻ വളരെയധികം സ്ഥലം ആവശ്യമാണ്. ആളുകൾക്കു ജീവിക്കാൻ മാത്രം കഷ്ടിച്ചു സ്ഥലമുള്ള നമ്മുടെ ജനബഹുലമായ നഗരങ്ങളിൽ പേരാലിന് ഒരു രക്ഷയുമില്ല. പൂർണ്ണവളർച്ചയെത്തിയ ഒരു പേരാലിന് മൂന്നു നിലയുള്ള ഒരു വലിയ വീടിന്റെ അത്രയും സ്ഥലം ആവശ്യമാണ്! മിക്ക പാർക്കുകളിലും പേരാൽ കാണാം. ഓരോ ഗ്രാമത്തിലും ഓരോ മരമെങ്കിലും കാണാതിരിക്കില്ല.

പേരാലിന്റെ തായ്ത്തടിയിൽനിന്നും ശിഖരങ്ങളിൽനിന്നും കീഴോട്ടു തൂങ്ങുന്ന വേരുകളുണ്ട്. ശിഖരങ്ങൾ താഴെ വീണിട്ട്, വീണ്ടും വേരു പിടിച്ച്, ശിഖരങ്ങൾ ഉയർന്നു കെട്ടുപിണഞ്ഞ്, ഏതാനും വർഷത്തിനകം അവിടമാകെ ഒരു വനംപോലെ തോന്നിക്കും. ശിവന്റെ ജടപിടിച്ച മുടി ചിത്രീകരിക്കാൻ പേരാൽ തെരഞ്ഞെടുത്തതിൽ വിസ്മയിക്കാനില്ല!

പേരാലിന്റെ ശിഖരങ്ങളിൽനിന്നു കീഴോട്ടു തൂങ്ങുന്ന വേരുകൾ ഒരു വലിയ കൊട്ടാരത്തെ താങ്ങിനിർത്തുന്ന തൂണുകൾ പോലെയാണു്. തൂണുകൾ തകർന്നാൽ കൊട്ടാരം നിലംപതിക്കും. പേരാലും അങ്ങനെതന്നെ. തായ്മരത്തിന്റെ വേരുകൾ വളരെ ആഴത്തിൽ പോകുന്നില്ല. അതുകൊണ്ടു് താങ്ങിനിർത്തുന്ന വേരുകൾ പന്തലിക്കാൻ ധാരാളം സ്ഥലം വേണം. ചെറിയ തോട്ടങ്ങളും തിരക്കുപിടിച്ച പാതവക്കുകളും പോരാ. വീടിനു തൊട്ടടുത്തു് ഈ മരം വച്ചുപിടിപ്പിച്ചാൽ കിടക്കമുറിയുടെ ഭിത്തിയിൽപോലും വേരുകൾ ആക്രമിച്ചു കയറിയെന്നു വരും!

പേരാലിനു കീഴിൽ സദാ നല്ല തണുപ്പും ഇരുട്ടുമായിരിക്കും. നല്ല തണലും കിട്ടും. ഒരു പ്രയാസവും കൂടാതെ അതിന്മേൽ കയറാം. വീഴുമെന്നു പേടിക്കേണ്ടാ. ഇരിക്കാൻ നല്ല സുഖമുള്ള മരം. വലിയ തായ്ത്തടിയിൽ ചാരിയിരുന്നു പുസ്തകം വായിക്കാം. ആരും വന്നു് അലട്ടുമെന്നു പേടിക്കേണ്ടാ. വിസ്തൃതമായ, മിനുക്കമുള്ള ഇലകൾ നിങ്ങളെ പൂർണ്ണമായും മറച്ചുകൊള്ളും.

അതിഥിസൽക്കാരപ്രിയയാണു് പേരാൽ. ബാലികാബാലന്മാരെ മാത്രമല്ല, പക്ഷികൾ, അണ്ണാൻ, പ്രാണികൾ, പറക്കുംനരികൾ എന്നിങ്ങനെ ഒട്ടധികം സന്ദർശകരെയും അതു് ആകർഷിക്കാറുണ്ടു്. ഇവയിൽ പലതും മരത്തിന്റെ ഇരുട്ടുനിറഞ്ഞ ഭാഗങ്ങളിലാണു് പാർക്കുക. പല കുടുംബങ്ങൾ അപരന്റെ കാര്യങ്ങളിൽ ഇടപെടാതെ അടുത്തടുത്തു പാർക്കുന്ന ഹോട്ടലോ ബോർഡിങ്ങു കെട്ടിടമോ പോലെയാണു് പേരാൽ.

ആലിന്റെ ഇളം ചെമപ്പുനിറത്തിലുള്ള തളിരിലകളിലാണു് ലോലമായ ഒരിനം ചിത്രശലഭം മുട്ടയിടുന്നതു്. ഇലകളിലെ തേൻ—മധുരമുള്ള ഒരിനം പശ—കുഞ്ഞുവരയണ്ണാനെ ആകർഷിക്കുന്നു.



വേനൽക്കാലരാത്രികളിൽ ഒരിനം കയിൽ പേരാൽ സന്ദർശിക്കാറുണ്ട്. അതിന്റെ കർക്കശ ശബ്ദം ചിലപ്പോൾ നിങ്ങളെ ഉണർത്തിയെന്നിരിക്കും. ഈ പക്ഷിയെ മഹാരാഷ്ട്രക്കാർ 'പാവോസ് ആലാ' എന്നു വിളിക്കുന്നു. 'മഴ വരുന്നു' എന്നാണ് ഇതിനർത്ഥം. എന്നാൽ ഈ പക്ഷിയുടെ വായ് തുറന്ന കൂകൽ കാരണം ഉറങ്ങാൻ കഴിയാഞ്ഞ ഒരു ഇംഗ്ലീഷുകാരൻ പക്ഷി ഇങ്ങനെ പറയുന്നതായി വ്യാഖ്യാനിച്ചു: ''കഷ്ടമേ! എന്തൊരു ചൂട്......വയ്യാ...... വയ്യാ...'' ''തലച്ചോറിനു പനി പിടിപ്പിക്കുന്ന പക്ഷി'' എന്നാണ് അയാൾ അതിനു പേരിട്ടതു്.

ചെമന്ന കായ്കൾ വിരിഞ്ഞുകിടക്കുന്ന വർഷകാലത്താണ് പേരാലിനു ജീവൻ വീഴുന്നതു്. ധാരാളം പ്രാണികൾ പൊതിഞ്ഞിരിക്കുന്ന കായ്കൾ തിന്നാൻ അത്ര നല്ലതല്ല. എന്നാൽ ധാരാളം പക്ഷികൾ—സന്തോഷവതികളായ വാനംപാടികളും ചെമ്പുകൊട്ടികളും കലഹപ്രിയരായ മൈനകളും ചിലയ്ക്കുന്ന കാക്കകളും—ഈ കായ്കൾ തൃപ്തിവരുവോളം തിന്നുകൊള്ളും. രാത്രിയായി, പക്ഷികൾ വിശ്രമിക്കുമ്പോഴാണ് പറക്കുംനരികൾ ചിറകിട്ടടിച്ചും ചവച്ചുംകൊണ്ട് ശിഖരങ്ങളിലേക്കു പറന്നുകയറുക.

അത്തിവംശത്തിൽ പെട്ടതാണ് പേരാൽ. ഇന്ത്യയിൽ അത്തികളെ വിശുദ്ധമായി പരിഗണിക്കുന്നു—അക്കൂട്ടത്തിൽ ഏററവും പ്രസിദ്ധം പേരാലാണ്. അലഹബാദിലെ സംഗമത്തിലുള്ള അക്ഷയ വടം ഇന്നും ലക്ഷോപലക്ഷം തീർത്ഥാടകരെ ആകർഷിക്കുന്നു. അനേകം കഥകൾ അതിനെച്ചുററി ഉണ്ടായിട്ടുണ്ട്. ആയിരത്തിൽപരം വർഷം മുമ്പ് ഇന്ത്യ സന്ദർശിച്ച ഹ്യൂയൻസാങ് എന്ന ചീനസഞ്ചാരിയാണ് ആദ്യമായി അതിനെപ്പററി എഴുതിയതു്.

അവിടെ മൂന്നു വിശുദ്ധ മരങ്ങൾ (ഒരു പേരാൽ, ഒരു അരയാൽ, ഒരു പാക്കാർ) ഒരുമിച്ചു നട്ടുവളർത്തിയിട്ടുള്ളതു പ്രത്യേ





കിച്ചും പവിത്രമായി പരിഗണിക്കപ്പെടുന്നു. ഹരസങ്കരി എന്നാണിതു് അറിയപ്പെടുന്നതു്.

പേരാലിനു് 'ബാനിയൻ' എന്ന ഇംഗ്ലീഷ് നാമം എവിടെ നിന്നു കിട്ടി? ഹിന്ദിയിൽ 'ബർ' എന്നും തമിഴിൽ 'ആലാ' എന്നുമാണു് ഇതിനെ വിളിക്കുക. ആദ്യമായി ഇന്ത്യയിലെത്തിയ യൂറോപ്യൻ, ഹൈന്ദവവർത്തകസമൂഹമായ ബനിയന്മാർ പേരാലിന്റെ ചുവട്ടിലിരുന്നു പ്രാർത്ഥിക്കുന്നതും വ്യാപാരം നടത്തുന്നതും ശ്രദ്ധിച്ചുകാണണം. അങ്ങനെ അവർ മരത്തിനു ബാനിയൻ എന്ന പേരു കൊടുത്തതാവാം.



മനുഷ്യനു പ്രയോജനമില്ലാത്ത, ഒരു വൻമരമാണു പേരാൽ എന്നു തെററുധരിക്കരുതു്. നല്ല കട്ടപ്പമുള്ളതും വഴങ്ങുന്നതുമായ തടി നൂററാണ്ടുകളായി കൂടാരത്തിന്റെ കാലുകൾക്കും കാളവണ്ടിയുടെ നുകങ്ങൾക്കും ഉപയോഗിച്ചുവരുന്നു. ഇലകളും കമ്പുകളും ആനയ്ക്കു ഇഷ്ടപ്പെട്ട തീററയാണു്.

പേരാൽ വച്ചുപിടിപ്പിച്ച വീഥികൾ ഇന്നു് സാധാരണമല്ല. വഴിയരികിൽ പേരാലുകളുടെ ശിഖരങ്ങൾ മുറിച്ചു നിർത്തിയിരിക്കുന്നതു് സങ്കടകരമായ കാഴ്ചയാണു്. വേനൽക്കാലത്തു് ഇത്രയധികം തണുപ്പും തണലും നൽകുന്ന മറെറാരു മരമില്ല. അക്കാരണത്താൽത്തന്നെ ആ മരം നമ്മുടെ സ്നേഹവും ശ്രദ്ധയും അർഹിക്കുന്നു.

ജോർജ് മോറിസ് എന്ന കവിയുടെ ഈ വരികൾ പേരാലിനെ സംബന്ധിച്ചും അന്വർത്ഥമാണു്:

> മരം വെട്ടുകാരാ, ആ മരം വെട്ടരുതേ,
> ഒരു ശിഖരവും തൊടരുതേ!
> യുവത്വത്തിൽ അതെനിക്കു രക്ഷ നൽകി,
> ഇപ്പോൾ ഞാനതിനെ സംരക്ഷിക്കും.



# പവിത്രമായ അരയാൽ

കാണാൻ നല്ല ചന്തമുള്ള മരമാണു് അരയാൽ. കാററില്ലാത്തപ്പോഴുംപോലും അതിന്റെ ഭംഗിയേറിയ ഇലകൾ പമ്പരംപോലെ കറങ്ങുന്നതു കാണാം, നിങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു് സ്വന്തം തണലിലേക്കു ക്ഷണിക്കുന്ന രീതിയിൽ. ഇലകളുടെ ചലനം താഴേയ്ക്കു തണുത്ത വായുവിന്റെ പ്രവാഹത്തെ അയയ്ക്കുന്നു. നീണ്ടു കൂർത്ത അഗ്രങ്ങൾ സഹിതം കൂട്ടിമുട്ടി. മഴത്തുള്ളികൾ വീഴുന്നമാതിരി ഒരുതരം മർമ്മരശബ്ദം പുറപ്പെടുവിക്കുകയും ചെയ്യും.

പുരാതനകാലത്തു് ഋഷിമാർ ഈ മരങ്ങളുടെ കീഴിലിരുന്നു ധ്യാനിക്കാൻ ഇഷ്ടപ്പെട്ടതിൽ അത്ഭുതമില്ല. അരയാലിന്റെ കീഴിലിരിക്കുമ്പോഴാണു ഗൗതമബുദ്ധനു ജ്ഞാനോദയം ഉണ്ടായതു്. അങ്ങനെ ഈ മരത്തിനു ബോധി എന്ന പേരു ലഭിച്ചു.

ഹിന്ദുക്കൾക്കു അരയാൽ പ്രത്യേകിച്ചും വിശുദ്ധമാണു്. അതിന്റെ വേരുകൾ ബ്രഹ്മാവിനെയും തടി വിഷ്ണുവിനെയും ശാഖകൾ ശിവമഹാദേവനെയും പ്രതിനിധാനം ചെയ്യുന്നതായി വിശ്വസിക്കപ്പെടുന്ന വിഷ്ണുപുരാണത്തിൽ ഇങ്ങിനെ കാണുന്നു: ''പടർന്നു പന്തലിക്കുന്ന അരയാൽമരം ഒരു ചെറിയ വിത്തിനുള്ളിൽ അടങ്ങിയിരിക്കുന്നു. അതുപോലെ പ്രപഞ്ചം മുഴുവൻ ബ്രഹ്മാവിൽ ഉറംകൊള്ളുന്നു.''

ഗ്രാമങ്ങളിൽ, കറുത്ത വാവു വരുന്ന തിങ്കളാഴ്ച സ്ത്രീകൾ തടിയിൽ വെള്ളമൊഴിച്ചും വേരുകളിൽ ചെമ്പുനാണയവും മധുരപലഹാരങ്ങളും അർപ്പിച്ചു അരയാലിനെ ആരാധിച്ചുപോരുന്നു.

അരയാലിന്റെ കീഴിലിരുന്നു കള്ളം പറയുന്നതും വഞ്ചന കാണിക്കുന്നതും അപകടകരമാണെന്നു് ഒരു ചൊല്ലുണ്ടു്. ചന്തസ്ഥലത്തു് അരയാൽ നട്ടു വളർത്തിക്കൂടെന്നു കടക്കാരെ കളിയാക്കാൻ വേണ്ടി പറയാറുണ്ടു് എന്നിരിക്കിലും നമ്മുടെ ചന്തസ്ഥലങ്ങളിൽ അരയാൽ മരങ്ങൾ ധാരാളം കാണാം. വിത്തു വീഴുന്നിടത്തെല്ലാം അതു വളരുന്നു. അവസരം കിട്ടിയാൽ ഒരു ഭിത്തിയി

ലോ, പുരപ്പുറത്തോ, മറെറാരു മരത്തിൻെറ ശിഖരങ്ങൾക്കിടയ്ക്കോ അതു വേരു പിടിക്കും. ഇഷ്ടികയുടെയോ കമ്മായത്തിൻെറയോ ഇടയിലൂടെ തള്ളിക്കടക്കാൻ അതിൻെറ വേരുകൾക്കു കഴിവുണ്ടു്. അതുകൊണ്ടു് കെട്ടിടങ്ങളിൽ നിന്നു കുറേ അകലെ മാറി അവ നടുന്നതാണു നല്ലതു്.

ഇത്ര ശരിക്കു് അററം കൂർത്തുവരുന്ന ഇലകളുള്ള മറെറാരു മരവുമില്ല. മഴ പെയ്യുമ്പോൾ വെള്ളം അഗ്രങ്ങളിൽ നിന്നു് ഇററിററു വീഴുന്നതു കാണാം. കൂർത്തതല്ലാത്ത അഗ്രത്തിൽ നിന്നു് വെള്ളം ഒഴുകിപ്പോകുന്നതിനെക്കാൾ എളുപ്പത്തിൽ കൂർത്ത അഗ്രത്തിൽ നിന്നു് വെള്ളം ഒഴുകിപ്പോകും. എത്രയും വേഗം ഇലയിലെ വെള്ളം ഉണങ്ങുന്നുവോ അതു് മരത്തിന്നു് അത്രയും നല്ലതാണു്.



മനോഹരമാണ് അരയാലിന്റെ ഇല. കുറ്റമറ്റ പുരുഷശരീരത്തോട് അതിനെ സാദൃശ്യപ്പെടുത്താറുണ്ട്. ഇലയുടെ ഞെട്ടിൽ (മനുഷ്യന്റെ കഴുത്ത്) നിന്ന് ഇലയുടെ വക്കുകൾ ചതുരാകൃതിയിൽ (സ്കന്ധങ്ങൾ) ഇരുവശത്തേക്കും വളഞ്ഞുരുണ്ട് അകവശത്തേക്കു ഉൾവലിവോടുകൂടി സൂചിമുനപോലുള്ള വാലിൽ (അരക്കെട്ടു) അവസാനിക്കുന്നു. ഇടുങ്ങിയ ഒരരക്കെട്ടിൽ നല്ല വീതിയും സമചതുരാകൃതിയുമുള്ള ഒരു ഉടലിനെയാണിതു സൂചിപ്പിക്കുന്നതു്—ചിത്രങ്ങളിൽ നാം കാണുന്ന കൃഷ്ണന്റെ ശരീരം പോലെ.



അരയാലിൽ പ്രധാനമായി വസിക്കുന്നതു് പലതരം പക്ഷികളും പ്രാണികളുമാണ്. അനേകതരം പ്രേതങ്ങളും കുസൃതികളായ ആത്മാക്കളും അവിടെ കുടികൊള്ളുന്നതായി പറയപ്പെടുന്നു. ഇവ

യിൽ ഏററവും കസ്രതി നിറഞ്ഞതു 'മുൻജിയ'യാണു്. ഒററയ്ക്കു നിൽക്കുന്ന അരയാലിൽ പാർത്തുകൊണ്ടു്, കതിരവണ്ടികളുടെയും കാളവണ്ടികളുടെയും ബസ്സുകളുടെയും നേർക്കു് എടുത്തുചാടി അവ മറിച്ചിടാൻ ശ്രമിക്കുകയാണു് അയാളുടെ ജോലി. അരയാലിന്റെ ചുവട്ടിൽക്കൂടി പോകുമ്പോൾ കോട്ടുവായും വിടരുതെന്നു് അമ്മൂമ്മമാർ ഇന്നും ഉപദേശിക്കാറുണ്ടു്. കോട്ടുവായിടണമെന്നുണ്ടെങ്കിൽ കൈകൊണ്ടു വായു് പൊത്തുകയോ കൈ ഞൊടിക്കുകയോ ചെയ്യുന്നതു കൊള്ളാം. ''അല്ലാത്തപക്ഷം മുൻജിയ തൊണ്ടയിലൂടെ ഓടിയിറങ്ങി നിങ്ങളുടെ ദഹനം പൂർണ്ണമായും തകരാറിലാക്കും.'' എന്നാണു് അമ്മൂമ്മ പറയുക.

അരയാൽ ദീർഘകാലം നിൽക്കും. ഹരിദ്വാരിൽ ആ നഗരത്തേക്കാൾ പഴക്കമേറിയ ചില അരയാൽ മരങ്ങളുണ്ടു് — ഒരു പക്ഷേ 11-ാം നൂററാണ്ടിൽ നിർമ്മിച്ച മായാദേവീക്ഷേത്രത്തോളം പഴക്കമുള്ളവ. ബി. സി. 288-ൽ ഇന്ത്യയിൽ നിന്നു് ശ്രീലങ്കയിലേക്കു കൊണ്ടുപോയ ഒരു അരയാൽ മരം ഇന്നും തഴച്ചു വളരുന്നു. അതിന്റെ വളർച്ചയെപ്പററിയുള്ള രേഖകൾ നൂററാണ്ടുകളായി സൂക്ഷിച്ചുപോരുന്നു. ഇപ്പോൾ ആ മരത്തിനു് 2264 വർഷം പഴക്കം കാണും.

അരയാൽ വെട്ടിവീഴ്ത്തുക ഒരു വലിയ പാപമായി ഒരു കാലത്തു കരുതിയിരുന്നു. നേരേമറിച്ചു് ഒരു മരം വച്ചുപിടിപ്പിക്കുന്നയാൾക്കു് ഭാവിതലമുറകളുടെ അനുഗ്രഹം ലഭിക്കുമെന്നും.

തണലിനും പാർപ്പിടത്തിനും കായ്കൾക്കും പൂവിനും സൗന്ദര്യത്തിനും ഉപയോഗത്തിനും ഉതകുന്ന എല്ലാവിധ വൃക്ഷങ്ങളും—തനിക്കുതാൻപോന്ന അരയാൽ മാത്രമല്ല—വച്ചുപിടിപ്പിച്ചു് ഭാവി തലമുറകളുടെ അനുഗ്രഹം നമുക്കും തേടാം

മരങ്ങളില്ലാത്ത ഒരു രാജ്യത്തെ, വിസ്തൃതമായ മണലാരണ്യമായി കിടക്കുന്ന ഒരു രാജ്യത്തെ, വിഭാവനം ചെയ്യാമോ? പകരം മരങ്ങൾ വച്ചുപിടിപ്പിക്കാൻ ശ്രമിക്കാതെ, നമ്മുടെ മരങ്ങളും വനങ്ങളും വെട്ടിനശിപ്പിക്കുന്ന പക്ഷം ആ അവസ്ഥയായിരിക്കും ഇവിടെയും താമസിയാതെ അനുഭവപ്പെടുക.



# മാന്തോപ്പ്

സ്വബോധമുള്ള ഒരു മനുഷ്യനും മാവു വെട്ടിക്കളയാൻ ആഗ്രഹിക്കുകയില്ല. വനത്തിൽ വളരുന്ന മാവുപോലും ധാരാളം മാമ്പഴം നൽകുന്ന കാര്യത്തിൽ ഉദാരശീലയാണ്. ദേവാമൃതം എന്നും രാജകനി എന്നും മാമ്പഴം അറിയപ്പെടുന്നു. പഴുത്ത മാങ്ങ, മരത്തിൽനിന്നു പറിച്ചുതിന്നാം. ഉപ്പിലിട്ടോ ചട്ണി ആക്കിയോ ജാം ആക്കിയോ മാങ്ങ ഉപയോഗിക്കാം. മാമ്പഴം ഉണക്കി തിരയായി കഴിക്കുന്നവരുണ്ട്. മാങ്ങയുടെ ചാറ് പാലിനോടു ചേർത്തുകുടിക്കാം. മാങ്ങാ അണ്ടി പൊടിച്ച് ഗോതമ്പിനു പകരം ഉപയോഗിക്കാവുന്നതാണ്. നൂറോളം ഇനം മാങ്ങകളുണ്ട്. ഓരോന്നിനും പ്രത്യേക സ്വാദാണ്.

പഴത്തെ പുകഴ്ത്തുന്നതിനിടയിൽ മരത്തിന്റെ കാര്യം മറന്നുകൂടാ. ഇന്ത്യയിലെ ഏററവും കുലീനങ്ങളായ മരങ്ങളിൽ ഒന്നാണ് മാവ്. ഹിമാലയസാനുക്കൾ മുതൽ കന്യാകുമാരിവരെ രാജ്യമൊട്ടുക്ക്, പടർന്നു പന്തലിച്ചു നിൽക്കുന്ന ഉയരമുള്ള മാവുകൾ കാണാം.

സാവൻ (ജൂലൈ-ആഗസ്റ്റ്) മാസം ഏഴാംതീയതി രാത്രി ഗുജറാത്തിൽ സ്ത്രീകൾ വീടിനുസമീപം മാവിൻതൈ നട്ട് ആരാധിക്കാറുണ്ട്—തങ്ങളുടെ കുട്ടികളെ രോഗത്തിൽനിന്നു രക്ഷിക്കാൻ വേണ്ടി. ചിലപ്പോൾ ഗണേശനെ ആരാധിക്കുമ്പോൾ മാവിന്റെ കോൽ നാട്ടാറുണ്ട്.

നിങ്ങൾ വടക്കേ ഇന്ത്യയിലെ സമതലപ്രദേശങ്ങളിൽചെന്നാൽ വിസ്തൃതമായ നാട്ടിൻപുറങ്ങളിൽ മരുപ്പച്ചപോലെ, ഉഗ്രൻ മാവുകളുടെ തോപ്പുകൾ ഉയർന്നുനിൽക്കുന്നതുകാണാം. വൃക്ഷങ്ങൾക്കു കീഴിലായി ഒരു കിണറും ചെറിയ ഒരു അമ്പലവുമുണ്ടായിരിക്കും. പരിക്ഷീണനായി, പൊടിയണിഞ്ഞു് കർഷകൻ

ഉച്ചയസമയത്തു് വിശ്രമിക്കാനും ചപ്പാത്തി കഴിക്കാനും ഇരിക്കുന്നതു് ഇവിടെയാണു്. കിണററിൽ നിന്നു പച്ചവെള്ളം കോരി കുടിക്കുകയും ചെയ്യും. നിങ്ങൾ അയാളുടെ അടുക്കൽ പോയിരുന്നു് ആ മാന്തോപ്പു് വച്ചുപിടിപ്പിച്ചതു് ആരാണെന്നു ചോദിച്ചാൽ ഉത്തരം പറയാൻ അയാൾക്കു് അറിവുണ്ടായിരിക്കുകയില്ല. അയാൾ കുട്ടിയായിരുന്നപ്പോൾ അതു് ഉണ്ടായിരുന്നു; ഒരു പക്ഷേ അയാളുടെ പിതാവു കുട്ടിയായിരുന്നപ്പോഴും. ചില മാന്തോപ്പുകൾ വളരെ പഴക്കമേറിയവയാണു്.



'ആയിരം മരങ്ങളുടെ തോട്ടം'ത്തെപ്പററി കേട്ടിട്ടുണ്ടോ? ഉണ്ടാവില്ല ബീഹാററിൽ ഹസാരീ ബാഗ് എന്ന പട്ടണത്തെപ്പററി കേട്ടിരിക്കും. ആയിരത്തിൽ പരം മാവു വളർന്ന—അവയിൽ ചിലതു് ഇന്നും കാണാം—ഒരു വലിയ തോട്ടമാണു് ഹസാരി. ഈ വൃക്ഷങ്ങൾക്കു ചുററും ഒരു ഗ്രാമം വളർന്നു. കാലാന്തരത്തിൽ ഇതു് ഇന്നത്തെ ഹസാരിബാഗ് പട്ടണമായി—ആയിരം മരങ്ങളുടെ തോട്ടം. പഴമക്കാർ പറയുന്ന കഥയാണിതു്. ഇന്നും വേപ്പു്, സാൽ, പുളി തുടങ്ങിയ മരങ്ങൾ നിറഞ്ഞ ഒരു തോട്ടത്താൽ പട്ടണം മിക്കവാറും ചുററപ്പെട്ടുകിടക്കുകയാണു്.

ഒരു മാന്തോപ്പിൽ ആർക്കും കടന്നുചെല്ലാം. പക്ഷേ മാങ്ങ പഴുത്തുകിടക്കുന്ന സമയത്തു ചെന്നു കയറുക അപകടകരമാണു്. ഭയങ്കരനായ ചൗക്കീദാർ കാവൽ നില്ക്കുന്നുണ്ടാവും. കാവൽക്കാരൻ ഉറങ്ങിക്കിടക്കുകയാവും, മാമ്പഴം പെറുക്കി ഓടിക്കളയാം എന്ന ചിന്തയിൽ തോട്ടത്തിൽ ഒളിച്ചുകയറുന്ന കുസൃതിക്കുട്ടികളെ ഓടിക്കുകയാണു് ആയാളുടെ ചുമതല. വളരെ തിരക്കുള്ള മനുഷ്യ

നാണു് ചൗക്കിദാർ. മാങ്ങ പഴുക്കുന്നതിനു മുമ്പുതന്നെ ഗ്രാമീണബാലന്മാരോടുമാത്രമല്ല, മരങ്ങളിലെല്ലാം ഓടിനടന്നു പച്ചമാങ്ങ കടിച്ചുചവയ്ക്കുന്ന ഒരു പററം തത്തകളോടും അയാൾ സമരം ചെയ്യേണ്ടിയിരിക്കുന്നു. ചിലപ്പോൾ അയാൾ തോട്ടത്തിന്റെ നടുക്കു് ഇരുന്നുകൊണ്ടു് ഒരു കയർ വലിച്ചു്, മുകളിലെ ശിഖരത്തിൽ കെട്ടിത്തൂക്കിയിട്ടുള്ള വലിയ മണ്ണെണ്ണപ്പാട്ട ചലിപ്പിച്ചു ശബ്ദമുണ്ടാക്കും. ചിലപ്പോൾ ഒച്ചവെയ്ക്കാറുമുണ്ടു്. പക്ഷേ, പച്ചത്തത്തകളുടെ



ആക്രോശങ്ങളോടു കിടനിൽക്കാൻ കഴിവില്ല. അവ വാൽവിരിച്ച് തോപ്പിൽ വട്ടത്തിൽ പറന്നുനടന്ന്, ഏററവും ഉയർന്ന ശിഖരങ്ങളിൽ ഇരിപ്പുറപ്പിക്കുന്നു.

മാങ്ങയില്ലാത്ത കാലത്തുപോലും തത്തകളെ തോട്ടത്തിൽ കാണാം. മുട്ടയിടുന്ന കാലമാണത്. പഴയ മാവുകളുടെ കവട്ടകളിലെ ദ്വാരങ്ങളിലാണ് അവ മുട്ടയിടുക.

ഭംഗിയുള്ള തുവലോടുകൂടിയ 'ബ്ളൂജേ' എന്നൊരിനം കാക്ക, പച്ചനിറമുള്ള ചെമ്പുകൊട്ടിപ്പക്ഷി, തുടങ്ങിയവയെയും ഇക്കാലത്തു മാന്തോപ്പിൽ കാണും. പഴയ മരത്തിൻെറ പകുതി ഉയരത്തിൽ ഒരു പോട്ടിൽനിന്ന് നിങ്ങളെ തുറിച്ചുനോക്കുന്ന ചെറിയ നത്തിനെയും ചിലപ്പോൾ കണ്ടെന്നിരിക്കും.

മാവിൻെറ പഴമാണ് ഏററവും വിലപിടിച്ചത് എന്നിരിക്കിലും, അതിൻെറ തടി പലകകളാക്കി, പാക്കിങ്ങിനുള്ള പെട്ടികളുണ്ടാക്കാറുണ്ട്. കതക്, ജനൽ തുടങ്ങിയവയും ചെലവുകുറഞ്ഞ ഫർണിച്ചറും ഉണ്ടാക്കാൻ മാവ് ഉപയോഗിക്കുന്നു. ഇന്ത്യയുടെ ചില ഭാഗങ്ങളിൽ പലതരം മരവാഴകൾക്കു പടർന്നുകയറാനുള്ള ഒരു താങ്ങാണ് മാവുകൾ. വേനൽക്കാലത്ത് ഇവ മരത്തെ പൂക്കളാൽ മാലയണിയിക്കുന്നു.

# ഇലവുമരത്തിൽ ഒരു വിരുന്ന്

നിങ്ങളിൽ മിക്കവരും, ബാഡ്മിന്റൺ കളിക്കാത്തവർപോലും, ഷട്ടിൽകോക്കുമായി പരിചിതരായിരിക്കും. ഒരു ഷട്ടിൽകോക്ക് എടുത്ത് കടും ചെമപ്പുചായം അടിച്ചാൽ ഇലവുമരത്തിന്റെ (സെമൽ) പൂവിനെപ്പററി ഏതാണ്ടൊരു രൂപം കിട്ടും.

ഉയരമുള്ള, ഇലയില്ലാത്ത ഒരു മരം നിറയെ ചെമന്ന പൂക്കളാണെന്നു വിചാരിക്കുക. വസന്തകാലത്ത് ഈ അത്ഭുതമരം എങ്ങനെയിരിക്കുമെന്നു നിങ്ങൾക്കപ്പോൾ മനസ്സിലാകും. സൗന്ദര്യത്തിലോ തിളക്കത്തിലോ ഇതിനോട് കിടനിൽക്കുന്ന മററധികം മരങ്ങളില്ല.





വനത്തിലോ നമ്മുടെ ഏതെങ്കിലും നഗരത്തിലെ ചോലമരവീഥിയിലോ നിങ്ങൾ ഇലവുമരം കണ്ടിരിക്കാം. നല്ല തണൽനൽകുന്ന മരമാണു്. പൂക്കളുണ്ടാകുന്നതിനു തൊട്ടുമുമ്പു് ചുരുങ്ങിയ കാലത്തേക്കു മാത്രമേ ഇല പൊഴിക്കാറുള്ളു. വേനൽക്കാലത്തുണ്ടാകുന്ന കായിൽ വെളുത്ത പഞ്ഞിയിൽ പൊതിഞ്ഞ കുരുക്കളും ഉണ്ടു്. ചെറിയ കാററടിച്ചാൽ അതു് ദൂരേയ്ക്കു പറന്നുകൊള്ളും. നൂൽനൂൽക്കാനോ തുണി നെയ്യാനോ ഈ പഞ്ഞി കൊള്ളുകയില്ല. തലയണയും കുഷനും നിറയ്ക്കാൻ ഇതു് ഉപയോഗിച്ചുവരുന്നു.

മററുപല മരങ്ങളെയുംപോലെ ഇലവും പുരാതനാചാരശാസ്ത്രത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ടു്. മധ്യപ്രദേശിലെ മുറിയാഗോത്രക്കാർ ഏതെങ്കിലും ഗ്രാമത്തിൽ എത്തിക്കഴിഞ്ഞാൽ ആദ്യം ചെയ്യുന്നതു് ഗ്രാമമധ്യത്തിൽ ഇലവുമരം നടുകയാണു്. വിവാഹമേളയിൽ വധൂവരന്മാർ പ്രദക്ഷിണം ചെയ്യുന്നതിനുള്ള തൂണുകൾക്കു് ഈ മരം ചിലർ ഉപയോഗിക്കാറുണ്ടു്. ഇലവിൻതടികൊണ്ടു് രൂപപ്പെടുത്തിയ തത്തകളെ വിവാഹപ്പന്തലുകളിൽ തൂക്കിയിടുകപതിവാണു്. വനചൈതന്യത്തിന്റെ പ്രതീകമാണല്ലൊ തത്ത.



ഇലവിന്റെ തടി മസൃണമാണ്. കളിക്കോപ്പുകൾ ഉണ്ടാക്കാൻ ഉപയോഗിക്കും. വല വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നതിനുവേണ്ടി മീൻപിടിത്തക്കാർ ഇതിന്റെ തടി ഉപയോഗിക്കാറുണ്ട്. കായകൾ കന്നുകാലികൾക്ക പോഷകാഹാരമാണ്. ഇതിന്റെ തൊലിയിൽ നിന്നെടുക്കുന്ന കറ ആയുർവ്വേദ വൈദ്യന്മാർ ഔഷധങ്ങളിൽ ഉപയോഗിക്കുന്നു.

ഇലവ് വർണ്ണശബളിമകൊണ്ടും പൂക്കളുടെ ബഹുലതകൊണ്ടും ശ്രദ്ധേയമാണ്. പൂക്കാലത്തു് ഒട്ടധികം പക്ഷികൾ ഇലവുമരങ്ങൾ സന്ദർശിക്കുക പതിവാണ്. ചെമന്ന വലിയ പൂക്കളിലെ തേൻ നുകരാനാണ് ചില പക്ഷികൾ വരുന്നതു്. മററു ചിലതു് പൂവിന്റെ അടിയിൽ ചത്തുവീണു കിടക്കുന്ന പ്രാണികളെ തേടിയാണെത്തുക. ഇനിയും ചില പക്ഷികൾ മൃദുലമായ തടിയിലുള്ളപ്പം കത്തിത്തുളച്ച് കൂടുണ്ടാക്കണമെന്ന ഉദ്ദേശ്യക്കാരാണ്. കാരണം എന്തുതന്നെയായാലും പുലർകാലം മുതൽ രാത്രി വരെ മരത്തിൽ സഥാസന്ദർശകരുണ്ട്.

രാവിലെ കസൃതിനിറഞ്ഞ ജീവിതചര്യ്യ പുറപ്പെടുന്നതിനു മുമ്പ് ധാരാളം കാക്കകൾ അല്പം തേൻ നുകരാനെത്താറുണ്ട്. പല തരം മൈനകൾ നല്ല ഇരിപ്പടത്തിനുവേണ്ടി ലഹള കൂട്ടുന്നുണ്ടാവും. വാനമ്പാടികളും കുയിലുകളും മററനേകം പക്ഷികളും ഈ വിരുന്നിൽ പങ്കുചേരുന്നു. ധാരാളം അണ്ണാനകൾ രോമാവൃതമായ വാൽആട്ടിയും ഒച്ചവച്ചും പരസ്പരം തട്ടിയുംമുട്ടിയും ശിഖരങ്ങളിലൂടെ ഓടിക്കളിക്കുന്നുണ്ടാവും. ഈ സമയമെല്ലാം പൂക്കൾ ഞെട്ടററു താഴയിൽ വീണുകൊണ്ടിരിക്കും.

റോസുനിറമുള്ള സ്റ്റാർലിങ്ങ് പക്ഷികളാണ് ഏററവും ശ്രദ്ധേയം. അവ പററംപററമായി വരുന്നു. പൂക്കളെ വെല്ലുവിളിക്കുന്ന നിറമാണ് അവയുടേതു്. എന്തോ ഭയങ്കരലഹള നടക്കുകയാണെന്നു തോന്നും അവയുടെ ഒച്ചകേട്ടാൽ. പക്ഷേ അവ സ്വയം മദിച്ച് ആനന്ദിക്കുകയാണ്.

ഇലവുമരത്തിലെ മറെറാരു സ്ഥിരവാസി വലിയ തേനീച്ചയാണ്. ശിഖരങ്ങളിൽ കെട്ടിയ വലിയ കൂടുകളിൽ (മെഴുക് അടകൾ) ആണ് അവ പാർക്കുന്നതു്. നിവർന്നു തിരശ്ചീനമായ ശിഖരങ്ങൾ, അഞ്ചടിനീളവും രണ്ടര അടി വീതിയുമുള്ള വലിയ കൂടുകൾക്ക തൂങ്ങിക്കിടക്കാൻ പററിയതാണ്. ജോലിചെയ്യാത്ത മടിയന്മാർ, മുട്ടയിടുന്ന പെണ്ണീച്ചകൾ, മെഴുക് അടകൾ ഉണ്ടാ

ക്കുന്ന വേലക്കാർ എന്നിങ്ങനെ മൂന്നിനം തേനീച്ചകൾ കൂട്ടിൽ പാർക്കുന്നു. തേൻ, മെഴുക്, പൂമ്പൊടി ഇവ നിറഞ്ഞ സ്ഥിരം കോളനികളാണ് ഈ കൂടുകൾ.

തേനീച്ചയുടെ കുത്ത് വേദന നിറഞ്ഞതും വിഷമയവുമാണ്—പ്രത്യേകിച്ച് വേനൽക്കാലത്ത്. എന്നാൽ കോൽ, സന്താൾ തുടങ്ങിയ മല ഗോത്രക്കാർ വിഷം ഏൽക്കാത്ത വിധം പ്രതിരോധശക്തി സമാർജ്ജിച്ചിട്ടുണ്ട്. അപരിചിതർ സൂക്ഷിക്കണം. തേനീച്ച മനുഷ്യനെയും മൃഗത്തെയും ഭയങ്കരമായി ആക്രമിക്കുമെന്നതിനാൽ അവയെ ശല്യപ്പെടുത്താതിരിക്കുന്നതാണ് ബുദ്ധിപൂർവ്വം.

മദ്ധ്യേന്ത്യയിലൊരു കാട്ടിൽ മേയ്മാസത്തിലൊരു ചൂടുള്ള പ്രഭാതത്തിൽ വേട്ടയാടിക്കൊണ്ടിരുന്ന രണ്ടുപേരുടെ കഥ കേട്ടിട്ടുണ്ട്. അവർ വിശ്രമിക്കുകയായിരുന്നു. തലയ്ക്കു മുകളിൽ ഒരു ഇലവുമരത്തിൽ അരഡസനോളം തേനീച്ചക്കൂടുകൾ തൂങ്ങിക്കിടന്നു. വേട്ടക്കാരിലൊരുവൻ പൈപ്പു കത്തിച്ചു. പുക മുകളിലേയ്ക്കുയർന്നു. അതോടെ തേനീച്ചകൾ ഇളകി താഴോട്ടിറങ്ങി. വേട്ടക്കാരുടെ തലയ്ക്കു ചുററും പറന്നു കുത്തിത്തുടങ്ങി. അവർ എഴുന്നേററോടി. ദുർഘടമായ സ്ഥലത്തുകൂടെ ഏതാണ്ട് ഒരു മൈൽ ഓടി അവർ ഒരു നദിയിൽ ചാടി. പല മണിക്കൂറുകൾ അവർക്ക് മുങ്ങിക്കിടന്നു വെള്ളത്തിൽ കഴിയേണ്ടിവന്നു!





# വനാന്തരംഗത്തിൽ

വൃക്ഷപ്രേമികളായ ആക്കും — നഗരവാസിയാണെങ്കിൽപോലും — സാൽ (സാലവൃക്ഷം), മവ്വാ എന്നീ വൃക്ഷങ്ങളെ അവഗണിക്കുവാൻ സാധ്യമല്ല. നമ്മുടെ വനവൃക്ഷങ്ങളിൽ എല്ലാംകൊണ്ടും ഗാംഭീര്യമിയന്നതും അമൂല്യവുമാണ് അവ.

സാലവൃക്ഷം നഗരങ്ങളിലും നട്ടുവളത്താം. പക്ഷേ ഒററയ്ക്കു വളരാൻ അതിന്നിഷ്ടമില്ല. വനത്തിൽ സ്വന്തം വർഗ്ഗക്കാർക്കിടയിൽ വളരാനാണ് കൂടുതൽ സന്തോഷം. വടക്കേ ഇന്ത്യയിലും മധ്യ





ഇന്ത്യയിലും നനവാർന്ന മലയടിവരത്തിലും പീഠഭൂമിയിലുമാണു് ഇതു് അധികമായി കാണുന്നതു്. വിലയേറിയ തടിയാണിതിനുള്ളതു്. വടക്കേ ഇന്ത്യയിൽ കെട്ടിടങ്ങൾക്കുള്ള തടി അധികപങ്കും സാലവൃക്ഷത്തിന്റേതാണു്. ഈ മരത്തിൽനിന്നു് വളരെയധികം റെസിൻ പശയും കിട്ടും. ഹിന്ദുക്കളുടെ ചില മതകർമ്മങ്ങളിൽ ഇതു പുകയ്ക്കാറുണ്ടു്. ബോട്ടുകളുടെയും കപ്പലുകളുടെയും പുറത്തു തേയ്ക്കാനും ഇതു ഉപയോഗിക്കാം. വലിയ തിളങ്ങുന്ന ഇലകൾക്കും നല്ല ഉപയോഗമുണ്ടു്. ബീഹാറിലെ സന്താൾ വർഗ്ഗക്കാർ ഈ ഇലകളിലാണു് ഭക്ഷണം കഴിക്കുന്നതു്. ഇലകൾ സമർത്ഥമായി തുന്നിച്ചേർത്താൽ ചോറും കറിയും വിളമ്പാൻ പററിയതാണു്. വളച്ചു് കപ്പുകളുടെ ആകൃതിയിലാക്കിയാൽ വെള്ളം കുടിക്കാൻ ഉപയോഗിക്കാം.

കെട്ടിടം പണിക്കും ഇല ഉപയോഗിക്കാറുണ്ടു് — മനുഷ്യരല്ല, എറുമ്പുകൾ.

സാല മരത്തിന്റെ ഇലകൾ പശ തേച്ച് കൂട്ടിച്ചേർത്തുണ്ടാക്കുന്നതാണ് നീറുകളുടെ കൂട്. ഒരു കൂട് പരിശോധിക്കുന്നപക്ഷം (കൂട് ഇളക്കരുതേ!) അകത്ത് നടക്കുന്ന തിരക്കേറിയ പ്രവർത്തനം മനസ്സിലാക്കാം. വളരെ അടുക്കാൻ ശ്രമിക്കരുത്. അവ തേനീച്ചയെപ്പോലെതന്നെ ആക്രമണകാരികളാണ്. ഭയങ്കരമായി കുത്തുകയും ചെയ്യും. ആനപ്പുറത്തു വേട്ടയ്ക്കുപോയ ഷിക്കാറികൾ ഈ കൂടുകൾ തട്ടിയുരുമ്മി കടന്നുപോയിട്ടുള്ളപ്പോഴൊക്കെയും അവർക്ക് അതിന്റെ അസുഖം അനുഭവപ്പെട്ടിട്ടുണ്ട്.

ചീവീട് ആണ് സാലമരത്തിലെ മറ്റൊരു പ്രാണി. വേനൽക്കാലത്തും മഴക്കാലത്തും അതിന്റെ രൂക്ഷനാദം നിങ്ങൾ കേട്ടുകാണും. ഒരു ചീവീടിനുതന്നെ തുളച്ചുകയറുന്ന ശബ്ദമാണ്. ഒരു വനം നിറയെ ചീവീടുകളാണെങ്കിൽ പിന്നെ പറയുകയും വേണ്ട. സംഗീതമേളപോലെ. ഓരോരുത്തരും പ്രത്യേക രാഗം മീട്ടി നോക്കുന്നതുപോലെ. പക്ഷികൾപോലും ഞെട്ടി, നിശ്ശബ്ദമാകും.

ആൺ ചീവീട മാത്രമേ പാട്ടു. പെൺവർഗ്ഗം നിശ്ശബ്ദമാണ്.

മദ്ധ്യേന്ത്യയിലെ ഗോത്രങ്ങൾക്കിടയിൽ സാലമരത്തിനു് അരയാലിന്റെ സ്ഥാനമാണ്. മാർച്ച്മാസത്തിൽ ഇതു പൂക്കുമ്പോഴാണ് ബദബാംഗാ ഉത്സവം കൊണ്ടാടുന്നതു്. വിവാഹവേളയിൽ മുളകൊണ്ടും സാലമരംകൊണ്ടുമുള്ള രണ്ടു തൂണുകൾ വിവാഹമണ്ഡപത്തിൽ നാട്ടി, എണ്ണയും മഞ്ഞളും തേച്ച് അലങ്കരിക്കും. വധൂവരന്മാരിൽ ഒരാൾക്ക് ഈ വിവാഹം ഇഷ്ടമില്ലെന്നുവരികിൽ സാലമരത്തിന്റെ ഇലയെടുത്തു രണ്ടായി കീറുകയേ വേണ്ടൂ

ബുദ്ധന്റെ ജനനസമയത്തു് അദ്ദേഹത്തിന്റെ അമ്മ കൈ നീട്ടി സാലമരത്തിന്റെ ശിഖരത്തിന്മേൽ പിടിച്ചുവെന്നും ഉടൻ പ്രസവം നടന്നുവെന്നും ഒരു കഥയുണ്ട്. ബുദ്ധന്റെ മരണവേളയിൽ സാലമരങ്ങൾ, പൂക്കൾ വർഷിച്ചും (പൂക്കളുടെ കാലമല്ലാഞ്ഞിട്ടും) ശിഖരങ്ങൾ കുനിച്ചു തണൽ നൽകിയും അദ്ദേഹത്തെ ആദരിച്ചതായി പറയപ്പെടുന്നു.

ഗോത്രജനങ്ങളുടെ ജീവിതത്തിൽ പ്രാധാന്യമർഹിക്കുന്ന മറ്റൊരു കാട്ടുമരമാണ് മവ്വ.



മഹ്വാമരത്തിന്റെ പൂക്കൾ പച്ചയ്ക്കോ വേവിച്ചോ ഭക്ഷിക്കാവുന്നതാണ്. മദ്ധ്യേന്ത്യയിലും പശ്ചിമേന്ത്യയിലും ഗോണ്ടുകളുടെയും മറ്റു ഗോത്രങ്ങളുടെയും ഭക്ഷണത്തിൽ ഒരു പ്രധാന ഇനമാണിതു് — പ്രത്യേകിച്ചു് അരികിട്ടാൻ വിഷമമുള്ള വറുതിക്കാലത്തു്. വാസ്തവം പറഞ്ഞാൽ ദരിദ്രർ ഒട്ടു മുക്കാലും മഹ്വാ വിളവിനെ ആശ്രയിച്ചാണു് കഴിയുന്നതു്.

മഹ്വായുടെ കനിയിൽനിന്നു് ഒരിനം എണ്ണയെടുക്കുന്നുണ്ടു്. വിളക്കു കത്തിക്കാനും പാചകത്തിൽ നെയ്യു പകരമായും ഇതു ഉപയോഗിക്കും. സോപ്പുണ്ടാക്കാനും ഇതു ഉപയോഗിക്കുന്നുണ്ടു്.

വേനൽക്കാലം ആരംഭിക്കുമ്പോഴാണു് മഹ്വാ മരം പൂത്തുലയുന്നു. ഗോത്രവർഗ്ഗക്കാർ ഉപജീവനമാർഗ്ഗം കാണാതെ വിഷമിക്കുന്ന കാലഘട്ടമാണിതു്. കൃഷിക്കാർക്കും വലിയ ജോലിയൊന്നുമില്ല. അതുകൊണ്ടു് മഹ്വാ പെറുക്കുക എല്ലാവരും സ്വാഗതം ചെയ്യുന്നു. വിളവു ശേഖരിക്കാൻ ഗ്രാമം മുഴുവൻതന്നെ പുറപ്പെടുകയാണു്. പൂക്കൾ എളുപ്പം പെറുക്കിക്കൂട്ടുന്നതിനുവേണ്ടി ചിലപ്പോൾ മരത്തിനു കീഴിലുള്ള പുല്ലിനു തീയിടാറുണ്ടു്. സ്ത്രീകൾ കുട്ടകളുമായി വരുന്നു — ഒന്നിനു മുകളിൽ ഒന്നായി തലയിൽ ചുമന്നുകൊണ്ടു്. കുട്ടികളുടെ കൈയിൽ ചൂൽ കാണും, പൂക്കൾ ശേഖരിച്ചുകഴിയുമ്പോൾ, അടുത്ത ശരൽക്കാലത്തേക്കു തറ തുത്തു വൃത്തിയാക്കിയിടാൻ.

പൂക്കൾ വീഴുന്ന ഘട്ടം ഏതാണ്ടു് പതിനഞ്ചു ദിവസം നീണ്ടുനില്ക്കും. ഈ സമയമത്രയും ഗ്രാമീണർ വനത്തിൽത്തന്നെയാണു്.

സ്ത്രീകളും കുട്ടികളും പൂക്കൾ ശേഖരിക്കുകയും പുരുഷന്മാർ വേഗം അവ ചുമന്നുകൊണ്ടുപോകുകയും ചെയ്യുന്നു.

ശുദ്ധമായി വൃത്തിയാക്കിയ തറയിലിട്ടു പൂക്കൾ ഉണക്കുന്നു. നന്നായി ഉണങ്ങുമ്പോൾ അവ പകുതിയാകും. വെള്ളനിറം പോയി തവിട്ടുനിറം കൈക്കൊള്ളും. മഹ്വാപ്പൂക്കൾ മിക്കപ്പോഴും അതേപടിയാണു് തിന്നുന്നതു്. ചിലപ്പോൾ രുചിക്കുവേണ്ടി സാലമരക്കനികളും ചോറും ചേർത്തു് കഴിക്കാറുണ്ടു്. മഹ്വാ ആദ്യമേ വേവിക്കണം; ഉണക്കി, വറുത്തു സൂക്ഷിച്ചിട്ടുള്ള സാലക്കനികളും കുറച്ചു് അരിയും അനന്തരം ചേർക്കുന്നു.

കാട്ടുമൃഗങ്ങൾക്കു് — പ്രത്യേകിച്ചു് കരടിക്കു് — മഹ്വാപ്പൂക്കൾ ഇഷ്ടമാണു്. എന്നാൽ മനുഷ്യനോ മൃഗമോ പൂക്കൾ ശേഖരിക്കാൻ മരത്തിൽ കയറേണ്ടതില്ല. വൃക്ഷം രാത്രിയിൽ പൂക്കുന്നു. പ്രഭാതത്തിൽ പൂക്കൾ തറയിൽ വീണുകിടക്കുന്നുണ്ടാവും.



# തലയാട്ടുന്ന നീണ്ട കേരതരുക്കൾ

ഇന്ത്യാ സമുദ്രത്തിലെ നുരയുന്ന ജലം അടിച്ചുകയറിക്കൊണ്ടിരിക്കുന്ന കടലോരത്തിലൂടെ അടുത്തപ്രാവശ്യം സായാഹ്നസവാരിക്കു പോകുമ്പോൾ നിങ്ങൾ തലയുയർത്തി മുകളിലേക്കു നോക്കുക. ഇ



ണ്ടു വരുന്ന ആകാശത്തിൽ ഭീമൻ ചിലന്തികൾ പടർന്നു കയറു ന്നതുപോലെ നിങ്ങൾക്കുതോന്നും. വണ്ണം കുറഞ്ഞു, നീളംകൂടി, നിശ്ചലമെന്നു തോന്നുന്ന വായുവിൽ പോലും കുടുമികളിളക്കി സ ദാ ചലിച്ചുകൊണ്ടിരിക്കുന്ന കേരതരുക്കളുടെ ശിരസ്സുകളാണവ. കൊടുങ്കാററടിക്കുമ്പോഴും കടലിൽനിന്നു ശക്തമായ കാററ് ഊതു മ്പോഴും കേരമരങ്ങൾ ഭയങ്കര ബന്ധനത്തിലെന്നോണം ശിരസ്സു ചലിപ്പിക്കുകയും നിലത്തു തൊട്ടുതൊട്ടില്ല എന്നോണം ചായുകയും ചെയ്യുന്നു.

മിക്ക കേരതരുക്കളും പൂർണ്ണവളർച്ചയെത്തുമ്പോൾ കാണാൻ നല്ല ചന്തമുണ്ട്. ''സ്വർഗത്തിൽനിന്നു എയ്തുവിട്ട അമ്പുകൾ പോലെ'' എന്നാണ് ആദ്യകാലത്ത് ഒരു സസ്യശാസ്ത്രജ്ഞൻ ഇ വയെ വിവരിച്ചത്. എന്നാൽ ചിലപ്പോൾ പുരമേയാനും, തീ എരിക്കാനും ആളുകൾ ഇതിന്റെ ഇല വെട്ടിമാററിക്കഴിയുമ്പോൾ മരം വിരൂപമായി കാണാറുണ്ട്.

ഇന്ത്യൻ പനകളിൽ പ്രധാനം തെങ്ങ്, കടപ്പന, ഈന്തപ്പന, കമുക് എന്നിവയാണ്. ഓരോന്നിനും അതിന്റേതായ പ്രത്യേക ഭംഗിയുണ്ട്. ഓരോന്നിന്റെയും കായും, നീരും, നാരും പ്രയോജന കരമാണ്. 1583-ൽ ഇന്ത്യ സന്ദർശിച്ച ഇംഗ്ലീഷുകാരനായ ഒരു സഞ്ചാരി തെങ്ങിനെപ്പററി ഇങ്ങിനെ എഴുതി: ''അതു് ആണ്ടോ ടാണ്ട് കായ് നൽകുന്നു. ഈന്തപ്പഴമല്ല; മനുഷ്യന്റെ തലയോളം വലുപ്പമുള്ള കായുകൾ.''

ആദികാലം മുതൽ ഇന്ത്യക്കാർക്ക് തെങ്ങിനെപ്പററി അറിയാം. പുരാണങ്ങളിലും മററും അതിനെപ്പററി പരാമർശമുണ്ട്. അറബി കൾ ''ഇന്ത്യൻ കനി'' എന്നാണതിനെ വിളിച്ചിരുന്നതു്. 13-ാം നൂററാണ്ടിൽ മലബാർതീരം സന്ദർശിച്ച മാർക്കോപോളോയും ആ പദമാണുപയോഗിച്ചതു്. അതിന്റെ ഉത്ഭവത്തെപ്പററി പല സിദ്ധാന്തങ്ങളുമുണ്ട്. പുരാതനകാലത്തു് ധാരാളം കടൽയാത്ര നട ത്തിയിരുന്ന തമിഴ്നാട്ടുകാരും കപ്പലോട്ടക്കാരായ ബംഗാളികളും ചേർന്നായിരിക്കണം വിസ്തൃതമായ ദക്ഷിണപൂർവ്വേഷ്യയിൽ തെങ്ങു വിതരണം ചെയ്തതു്.

നാരിയൽ പൂർണിമ എന്ന നാളികേരോത്സവം കാലവർഷ ത്തിന്റെ അവസാനം കൊണ്ടാടുന്നു. ആയിരക്കണക്കിനാളുകൾ കടൽത്തീരത്തെത്തി സമുദ്രദേവനായ വരുണനു നാളികേരം അർ



പ്പിക്കുകയാണ്. മീൻപിടുത്തക്കാർ വള്ളങ്ങളിൽ പോയി കൃതജ്ഞതാസൂചകമായി പാലും പൂക്കളും നാളികേരവും കടലിനു നിവേദിക്കുന്നു. ഒരു കടത്തിൽ വെള്ളം നിറച്ച് അതിനുമുകളിൽ ഒരു നാളികേരം വച്ചാണ് വരുണ ഭഗവാനെ ചിത്രീകരിക്കുന്നത്.

തെങ്ങുപോലെ ഇത്രയേറെ ഉപയോഗങ്ങളുള്ള മരങ്ങൾ വേറെയില്ല. ഇലയിലെ ഈർക്കിലികൊണ്ടു ചൂൽ കെട്ടാം. തെങ്ങിൻ കുല ചെത്തിയാൽ കള്ള കിട്ടും. അതിൽനിന്നു പഞ്ചസാരയോ ചക്കരയോ ഉണ്ടാക്കാം. തേങ്ങയുടെ പുറംതോടിൽ നിന്നു ചകിരി ലഭിക്കും. തേങ്ങവെള്ളം ഉന്മേഷം നൽകുന്ന പാനീയമാണ്. നാളികേരത്തിൽനിന്നു കൊപ്ര എടുക്കുന്നു. കൊപ്ര ഉണക്കി ആട്ടിയാണ് വെളിച്ചെണ്ണ എടുക്കുന്നത്. തേങ്ങ രുചിയും പോഷക ഗുണവുമുള്ള ഭക്ഷണപദാർത്ഥമാണ്.

നമ്മുടെ പന മരങ്ങളിൽ ഏററവും കൂടുതൽ പ്രചാരമുള്ള മരം തെങ്ങാണ് എന്നാൽ അത്രത്തോളം തന്നെ പ്രാധാന്യമുള്ള മററു മരങ്ങളുണ്ട്. ദൃഷ്ടാന്തത്തിന്, കുടപ്പനയുടെ കാര്യം നോക്കുക. കടലാസ് നിർമ്മിക്കുന്നതിനുമുമ്പ് വിശറിപോലുള്ള കുടപ്പനഓല യാണ് എഴുതാൻ ഉപയോഗിച്ചിരുന്നത്. ഹൈന്ദവ-ബൗദ്ധമത വേദങ്ങൾ അധികപങ്കും ആദ്യം പനയോലയിലാണ് എഴുതപ്പെട്ടത്.

കുടപ്പന തെങ്ങിനോളം തന്നെ ഉപയോഗമുള്ളതാണ്. അതിന്റെ തടി മച്ചിന്റെ തുലാങ്ങൾക്കും ഇലകൾ പുരമേയാനും ഉപയോഗിക്കുന്നു. പുളിപ്പിക്കാത്ത നീര് (നീര) ഉന്മേഷദായകമായ പാനീയമാണ്.

പനവർഗ്ഗത്തിൽപ്പെട്ട കമുകിൽ നിന്നാണല്ലൊ അടയ്ക്ക (സുപ്പാരി) പറിച്ചെടുക്കുന്നത്. നിങ്ങൾ ഏതെങ്കിലും കമുകിൻ തോപ്പി



ന സമീപമാണ് പാർക്കുന്നതെങ്കിൽ, മെയ് വഴക്കമുള്ള ചെറുപ്പക്കാർ ഈ മരങ്ങളുടെ മസൃണവും ലംബമാനവുമായ തടികളിൽ എളുപ്പം കയറുന്നത് കണ്ടിരിക്കും. മരങ്ങൾ അടുത്തടുത്താണ് വളരുന്നത്. അതിനാൽ ഒരു മരത്തിലെ അടയ്ക്ക പറിച്ചെടുത്തു കഴിഞ്ഞാൽ അയാൾ അല്പമൊന്നു ചരിഞ്ഞു് അടുത്തമരത്തിലേക്ക മാറുകയേ വേണ്ടു. തെങ്ങു കയററത്തിലെപ്പോലെ തളാപ്പ് ഉപയോഗിച്ച് ഓരോ മരത്തിലും കയറിയിറങ്ങേണ്ട ആവശ്യം ഇവിടെയില്ല.

ശ്രദ്ധാപൂർവ്വം കൃഷി ചെയ്യേണ്ട ലോലമായ ഒരു മരമാണ് കമുക്.

ഇന്ത്യയിലെ ഈന്തപ്പന നല്ല കട്ടിയുള്ളതാണ്. തോട്ടങ്ങളിൽ അതു് ഉയർന്നു നിൽക്കുന്നത് കാണാൻ ചന്തമുണ്ട്. ചുററുപാടുമുള്ള മരങ്ങൾക്കും ചെടികൾക്കും മുകളിൽ സമൃദ്ധമായ ശിഖരങ്ങളോടെ തലയുയർത്തി നിൽക്കുന്ന ഇന്തപ്പന അലങ്കാരങ്ങൾ

ക്കം പററിയതാണ്. ചില സമയങ്ങളിൽ സുവർണ്ണ നിറത്തിലുള്ള കായ്കൾ കുലകളായി പഴുത്തു കിടക്കുന്നതു കാണാം. സൂര്യപ്രകാശത്തിൽ അതിനു നല്ല തിളക്കമാണ്. പക്ഷേ ഇതു പക്ഷികൾക്ക മാത്രമേ ഭക്ഷിച്ചുകൂട. പഴങ്ങൾ നമുക്ക തിന്നാൻ വയ്യാത്ത വണ്ണം രൂക്ഷവും പുളിയുള്ളതുമാണ്. എന്നാൽ ഈന്തപ്പനയിൽനിന്നെടുക്കുന്ന നീര് പഞ്ചസാര ഉണ്ടാക്കാൻ ഉപയോഗിക്കുന്നുണ്ട്.

പന മരങ്ങൾ കടൽത്തീര പ്രദേശങ്ങളിൽ മാത്രം വളരുന്നതായാണ് നാം ചിന്തിക്കുന്നതു്. എന്നാൽ ഈന്തപ്പന രാജ്യമൊട്ടുക്ക—കാട്ടുപ്രദേശങ്ങളിലും—വളരുന്നുണ്ട്. സാഗോപ്പനയാകട്ടെ ഹിമാലയത്തിൻെറ അടിവാരത്തുപോലും കാണാം. ബലമുള്ളതും ആപ്പിൻെറ രൂപത്തിലുള്ളതുമായ ഇലകൾ മീനിൻെറ വാലുപോ



ലെ ഇരിക്കുന്നതിനാൽ ഇതിനു ''മീൻവാൽ'' എന്നും പേരുണ്ട്. മുഴുവൻ വിടർന്നു കഴിയുമ്പോൾ ഇലകൾ, മററ് ഏതൊരിനം ഇന്ത്യൻ പനമരങ്ങളുടെതിനെയുംകാൾ വിസ്തൃതമാണ്. ചെറുപ്പത്തിൽ അതു് മരത്തിന് നല്ല ഭംഗി നൽകുന്നു. എന്നാൽ പ്രായമായിക്കഴിയുമ്പോൾ വയസ്സനെപ്പോലെ മരം കഷണ്ടിയാകും. അപ്പോൾ ആരും അതിനെ അഭിനന്ദിക്കാനുണ്ടാവില്ല!

ഈ മരത്തിൽ നിന്നു പ്രയോജനമുള്ള പല ഉല്പന്നങ്ങളും കിട്ടുന്നുണ്ട്. നാരു കയറുപിരിക്കാൻ ഉപയോഗിക്കാം. അകവശത്തുള്ള ചോററിൽ നിന്ന് സാഗോ (ചവ്വരി) പോലുള്ള ഒരു തരം പൊടി ഉണ്ടാക്കാം. ക്ഷാമകാലത്ത് മലമ്പ്രദേശവാസികൾ ഇതു് ഭക്ഷണ പദാർത്ഥമായി ഉപയോഗിക്കുന്നു.



# മരങ്ങളിലെ മഹത്തായ ആത്മാക്കൾ

പുരാതന കാലം മുതൽ ചിരപരിചിതമായ വേപ്പ്, പുളി, പ്ലാശു മരം, ചമ്പ എന്നിവയെ പരാമർശിക്കാതെ ഇന്ത്യൻ തരുക്കളെപ്പറ്റിയുള്ള ഒരു വിവരണവും പൂർണമാകുന്നതല്ല—അവയിൽ കുടികൊള്ളുന്നതായി വിശ്വസിക്കപ്പെടുന്ന ശക്തരായ ആത്മാക്കളെ വിസ്മരിക്കുന്നില്ല.

മഴക്കാലത്തു നിലത്തു വീണുകിടക്കുന്ന വേപ്പിൻ തോടിന്മേൽ ആളുകൾ ചവിട്ടിനടക്കുമ്പോൾ അതിൽ നിന്നു പുറപ്പെടുന്ന സുഗന്ധം പല ദിവസത്തേയ്ക്കു് വായുവിൽ തങ്ങിനില്ക്കാറുണ്ടു്. മിക്ക മരങ്ങളെയും അപേക്ഷിച്ചു് വേപ്പു് കൂടുതൽ പ്രാണവായു പുറത്തുവിടുന്നുവെന്നതാണു് ഇതിനു കാരണം. വേപ്പു് വായുവിനെ ശുദ്ധീകരിക്കുന്നുവെന്നും അതിന്റെ ഇലയും തൊലിയും നീരും ഔഷധഗുണമുള്ളതാണെന്നും പുരാതനകാലത്തു ജ്ഞാനികൾ പറഞ്ഞിരുന്നതു വളരെ ശരിയാണു്. ഈ മരം ഇന്നും ഔഷധലോകത്തു വിലമതിക്കപ്പെടുന്നു.

രോഗത്തിൽ നിന്നു നമ്മെ കാത്തുരക്ഷിക്കുന്ന ദേവന്മാരുമായി വേപ്പിനെ ബന്ധപ്പെടുത്തിയാണു് ആദ്യകാലം മുതൽ പറഞ്ഞുപോരുന്നതു്. അതു് 'ശീതള' എന്ന മസൂരി-ദേവിക്കു വിശുദ്ധമാണെന്നു ചിലർ കരുതി. കുട്ടികൾക്കു രോഗം പിടിപെടുമ്പോൾ വേപ്പിന്റെ ശിഖിരംകൊണ്ടു വീശുക പതിവായിരുന്നു ദേവന്മാരുടെ അമൃതിൽ നിന്നു് ഈ മരം ഉത്ഭവിച്ചുവെന്നാണു് ഐതിഹ്യം. ആളുകൾ സ്വയം ശുദ്ധീകരിക്കുന്നതിനു്—കായികമായും ആത്മീകമായും—ഇന്നും വേപ്പിന്റെ ഇല ചവയ്ക്കാറുണ്ടു്.

സൂര്യനോടു് വേപ്പിനു ബന്ധമുള്ളതായി പറയപ്പെടുന്നു. നീം ബാർക്കിന്റെ 'വേപ്പുമരത്തിലെ സൂര്യൻ' എന്ന കഥ നോക്കുക.



സൂര്യദേവൻ ഒരു വൈരാഗിയെ ഭക്ഷണത്തിനു ക്ഷണിച്ചു. പകൽ വെളിച്ചത്തിൽ മാത്രമേ താൻ ആഹാരം കഴിക്കുകയുള്ളവെന്നു് വൈരാഗി ഒരു പ്രതിജ്ഞ ചെയ്തിരുന്നു. ഭക്ഷണം വൈകി. ഇരുട്ടു വ്യാപിച്ചു. പട്ടിണികിടക്കേണ്ടിവരുമെന്നു വൈരാഗി ഭയപ്പെട്ടു. എന്നാൽ സൂര്യദേവനായ സൂരജ് നാരായൺ വേപ്പുമരത്തിൽ നിന്നിറങ്ങിവന്നു് വൈരാഗി ഭക്ഷിച്ചു തീരുന്നതുവരെ പ്രകാശിച്ചുകൊണ്ടുനിന്നു.

ആദിമമനുഷ്യനിൽ മരങ്ങൾ അത്ഭുതവും ഭയവും ഉളവാക്കി. അവയുടെ നിഗൂഢമായ വളർച്ച, ഇലകളുടെയും ശിഖരങ്ങളുടെയും ചലനം, അവ നശിക്കുന്നതായതോന്നലും വസന്തത്തിൽ വീണ്ടും ജീവൻ വയ്ക്കുന്നതും, വിത്തിൽനിന്നു് ചെടിയുടെ പെട്ടെന്നുള്ള വളർച്ച— ഇതെല്ലാം അത്ഭുതങ്ങളായിതോന്നിയിരുന്നു ഇന്നും അങ്ങനെതന്നെ —പ്രകൃതിയുടെ അത്ഭുതങ്ങൾ.

ഈ മരത്തിന്റെ അത്ഭുതകരമായ വളർച്ച കണ്ടിട്ടു്, അതിൽ ഒരു ദേവനോ ഏതാനും ആത്മാക്കളോ പാർക്കുന്നുണ്ടെന്നു് ആളുകൾ വിശ്വസിച്ചു തുട



ങ്ങി. മരത്തെ ആരാധിക്കുന്നതു് മരത്തിൽ പാർക്കുന്ന ദേവനേയോ ആത്മാവിനേയോ ആരാധിക്കലാണല്ലോ...ഒരു മരം വെട്ടുന്നതിനു മുമ്പായി, താൻ ചെയ്യാൻ പോകുന്ന ദ്രോഹത്തിനുക്ഷമ ചോദിക്കേണ്ടിയിരുന്നു. മരത്തിൽ ഉറങ്ങിക്കിടക്കുന്ന ആത്മാവിനു് അസൌകര്യമുണ്ടാകാതിരിക്കാൻ ആരും രാത്രിയിൽ മരം ഇളക്കുകപോലും ചെയ്യാറില്ല. മരം വെട്ടിയിട്ടു കഴിയുമ്പോൾ, വെട്ടുകാരൻ കുററിത്തടിയിൽ വെണ്ണയൊഴിച്ചു ഇങ്ങനെ പ്രാർത്ഥിക്കും: ''വനത്തിന്റെ ഉടയവനേ, അങ്ങു് ഇവിടെ നിന്നു പുറത്തു



കടന്നു, ഒരു നൂറു മുളകളായി വളരട്ടെ! ആയിരം മുളകളോടുകൂടി അവിടുന്നു വളരട്ടെ!''

സമീപമുള്ള ഒരു ക്ഷേത്രത്തിനുവേണ്ടി ഉഴിഞ്ഞുവച്ചിട്ടുള്ള ഒരു വനം ബീഹാറിൽ ഉണ്ടു്. ഇവിടെനിന്നു മരങ്ങൾ വാങ്ങാനോ വെട്ടിമാററാനോ ആരും ധൈര്യപ്പെടാറില്ല. കൃഷ്ണഭഗവാൻ ബാലനായി കളിച്ചിരുന്ന മധുരയിലെ വിശുദ്ധ തോട്ടങ്ങൾ നൂററാണ്ടുകളായി സംരക്ഷിക്കപ്പെട്ടുപോന്നു. ഇന്നാകട്ടെ വിശുദ്ധ തോട്ടങ്ങൾ പോലും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണു്. ആളുകൾക്കു പാർക്കാൻ അവിടെ കൂടുതൽ കെട്ടിടങ്ങൾ ഉയർന്നുവരുന്നു. ഇതു സങ്കടകരമാണു്. ആരാധിക്കാനല്ലെങ്കിൽ, കുറഞ്ഞപക്ഷം സ്നേഹിക്കാനെങ്കിലും, മനുഷ്യനു് ഒരു മരം സ്വന്തമായി വേണമല്ലൊ.

വളരെക്കാലമായി ഹൈന്ദവർക്കും മുസ്ലിംകൾക്കും പ്രിയങ്കരമായ മരമാണു പുളി. അക്ബറുടെ കൊട്ടാരത്തിലെ പ്രസിദ്ധ

ഗായകനായിരുന്ന ടാൻസന്റെ ശവകുടീരത്തിനുമുകളിലായി ഗ്വാളിയറിൽ പ്രസിദ്ധിപെററ ഒരു പുളിമരം കാണാം. ശബ്ദ ശുദ്ധിവരുത്താൻ ഗായകൻമാർ അതിന്റെ ഇല തിന്നുന്നതു് ഒരു പാരമ്പര്യമായിക്കഴിഞ്ഞു.

പുളിയില കറിയിൽ ചേർക്കും. അതിന്റെ പഴം ഭക്ഷണ പദാർത്ഥമായും ഔഷധമായും ഉപയോഗിച്ചുവരുന്നു. കുരു പൊടിച്ചു ചാലിച്ചു പശയാക്കി, പുസ്തകങ്ങൾ ബയന്റുചെയ്യാൻ ഉപയോഗിക്കാറുണ്ടു്.

വഴിയരികിൽ കാണാറുള്ള മറെറാരു മനോഹരവൃക്ഷമാണു് ചമ്പ (മഗ്നോളിയ). മെഴുകുപോലുള്ള പൂക്കളിൽനിന്നു് വേനല്ക്കാലസായാഹ്നങ്ങളിൽ എമ്പാടും സുഗന്ധം പ്രസരിച്ചുകൊണ്ടിരിക്കും. പലതരം ചമ്പയുണ്ടു്. ചിലതു ചെറുതു്, മററു ചിലതു് വലുതും ഗാംഭീര്യമിയന്നതും. ചമ്പയുടെ നല്ല മിനുസമുള്ള തടി വീട്ടുസാമാനങ്ങളുണ്ടാക്കാൻ കൊള്ളാം. അതിന്റെ പൂക്കൾ മതകർമ്മങ്ങൾക്കു് ഉപയോഗിക്കാറുണ്ടു്.



അഹമ്മദാബാദിലെ പ്രസിദ്ധനായ ഒരു വിശുദ്ധന്റെ ശവകുടീരത്തിൽ വളരെ വലിയ ഒരു പഴയ ചമ്പമരം നിന്നിരുന്നു. (ഒരു പക്ഷേ, ഇന്നും ഉണ്ടായിരിക്കാം. അതിന്റെ ശിഖരങ്ങളിൽ നിന്നു് സ്ഫടികവളകൾ തൂങ്ങിക്കിടക്കുന്നുണ്ടാവും. കുട്ടികളുണ്ടായിക്കാണാൻ ഉൽക്കടമായി വാഞ്ഛിക്കുന്നവർ വിശുദ്ധനു നേരുന്നതാണു് ഈ വളകൾ. അപേക്ഷക്കാരനു കഴിവുള്ളത്ര വളകൾ അവിടെ അർപ്പിക്കുന്നു. അപേക്ഷകനിൽ വിശുദ്ധനു പ്രിയം തോന്നിയാൽ, ചമ്പമരം ''വളകൾ പെട്ടെന്നു പിടിച്ചെടുത്തു കൈകളിൽ ധരിച്ചുകൊള്ളും'' എന്നാണു വിശ്വാസം.





പകിട്ടേറിയ മറ്റൊരു മരമാണ് പ്ളാശ്ശ്. ഈ മരത്തിൽ നിന്നാണ് പ്ളാസി യുദ്ധരംഗത്തിന് ആ പേരു ലഭിച്ചത്. പൂവണിയുന്ന കാലത്താണ് ഇതിന്റെ ഇലപൊഴിയുക ഉയരത്തിലുള്ളതും പുറത്തേക്കു നീണ്ടു നിൽക്കുന്നതുമായ ശിഖരങ്ങൾ അപ്പോൾ തിളങ്ങുന്ന ചെമപ്പു നിറത്തിൽ മൂടിനില്ക്കുന്നുണ്ടാവും. പൂക്കൾ, ഹോളി ഉത്സവവേളയിൽ ചായം പൂശാൻ ഉതകുന്നു. അഗ്നിക്കനി ഉള്ളടക്കം ചെയ്തതായി പറയപ്പെടുന്ന തടി മതകർമങ്ങളിൽ ആവശ്യമായ അഗ്നിയുണ്ടാക്കാൻ ഉപയോഗിക്കാറുണ്ട്.

കരുവേലമരം (ബാബൂൾ) കാണാൻ മെച്ചമല്ലെങ്കിലും, അതിന്റെ തൊലിയും തടിയും വിലയേറിയതാണ്. മണലാരണ്യത്തിലോ ചതുപ്പുനിലത്തോ എവിടെയും അതു വളർ

കൊള്ളും. കരുവേലത്തിന്റെ തടി കടുപ്പവും ഈടും ഉള്ളതാണ്. വണ്ടിച്ചക്രങ്ങൾ, കിണററിനു ചുററുമുള്ള വിളുമ്പുകൾ, പഞ്ചസാരമില്ലുകൾ, എണ്ണച്ചക്കുകൾ, ഉരൽ, കലപ്പ തുടങ്ങിയ ഉപകരണങ്ങൾ നിർമ്മിക്കാൻ ഈ തടി ഉപയോഗിക്കുന്നു. ഇതിന്റെ തോട് ആടുമാടുകൾക്കു പ്രിയപ്പെട്ട തീററിയാണ്.

ഓരോ വൃക്ഷത്തോടു് അനുബന്ധിച്ചും ചരിത്രാതീതകാലം മുതൽ പഴക്കമുള്ള കഥകളും വിശ്വാസങ്ങളുമുണ്ട്. ഇന്ത്യയിൽ വളരുന്ന എല്ലാ മനോഹര വൃക്ഷങ്ങളെപ്പററിയും പ്രതിപാദിച്ച് അവയോടു നീതി പുലർത്തുക ഇവിടെ അസാധ്യമാണ് എന്നിരിക്കിലും, മരങ്ങളിലെ ആത്മാക്കൾ കുപിതരാകാതിരിക്കാൻ കഴിയുമ്പോഴെല്ലാം, കഴിവുള്ള സ്ഥലങ്ങളിലെല്ലാം, എല്ലാ ഇനത്തിലും പെട്ട കൂടുതൽ വൃക്ഷങ്ങൾ വച്ചുപിടിപ്പിക്കുമെന്നു നാം പ്രതിജ്ഞ ചെയ്യുക.





# ഹിമാലയത്തിലെ മരങ്ങൾ

ഇന്ത്യയിലെ സമതലങ്ങളിൽ വളരുന്ന സാധാരണ മരങ്ങളായ വേപ്പ്, മാവ്, ബാബൂം, പുളി, ഇലവ് ഇവയിൽ ഒന്നുപോലും മലകളിൽ കാണുന്നില്ല. കാലാവസ്ഥ അത്രയ്ക്കു വിഭിന്നമാണ്. ആറായിരം അടിക്കുമേൽ ഉയരത്തിൽ റോഡോഡെൻഡ്രൺ, ദേവദാരു, എക്കാലത്തും പച്ചപിടിച്ചുനില്ക്കുന്ന ഓക്ക്, മനോഹരമായ ഹോഴ്സ്-ചെസ്റ്റ്നട്ട് എന്നിവയാണ് കാണുക.

ദേവദാരു എന്ന സംസ്കൃതപദത്തിന്നു് ദേവന്റെ വൃക്ഷം എന്നർത്ഥം. ദേവദാരു മരങ്ങൾക്കിടയിൽ കുറേക്കാലം ജീവിച്ചിട്ടുള്ളവൎക്കു മനസ്സിലാവും ദേവന്മാർ ഈ വൃക്ഷത്തെ വിശേഷാൽ ഇഷ്ടപ്പെടുന്നതു് എന്തുകൊണ്ടാണെന്നു. ഒററയ്ക്കായാലും ദേവദാരുക്കൾ നിറഞ്ഞ വനത്തിലായാലും സാധാരണ കൂട്ടുകാരായ നീലപൈനിന്റെയും സ്പ്രൂസിന്റെയും ഫിർ മരത്തിന്റെയോ കൂട്ടത്തിലായാലും ഇതു് ഹിമാലയത്തിലെ ഏററവും ഉൽകൃഷ്ടമായ വൃക്ഷമാണു്. അതിനൊരു ആഭിജാത്യവും സൌന്ദര്യവും ബലവും പ്രത്യേകമായുണ്ടു്. സ്വന്തം തോളുകളിൽനിന്നു് അതു് മഞ്ഞുകണങ്ങൾ കുടഞ്ഞു തെറിപ്പിക്കുന്നതു കാണുന്നപക്ഷം, അതിന്റെ ആഭിജാത്യത്തെപ്പററി ഏതാണ്ടൊരു രൂപം കിട്ടും. ഇളംകാററിനെ പിടിച്ചുനിർത്തി, അതിനെക്കൊണ്ടു് ശോകാകുലമായ ഗാനം മൃദുലമായി ആലപിപ്പിക്കുന്നതു ശ്രദ്ധിച്ചാൽ ദേവന്മാർ എന്തുകൊണ്ടു് ഈ മരത്തോടു വാത്സല്യം കാണിക്കുന്നു എന്നു മനസ്സിലാകും.

പൈൻ മരത്തോളം സുഗന്ധവാഹിയല്ല ദേവദാരു. എന്നാൽ അതിന്റെ സംഗീതം കൂടുതൽ മധുരതരമാണ്. മരങ്ങൾക്കു നടക്കാൻ കഴിയുന്നപക്ഷം, വളവില്ലാതെ നീണ്ടുനിവർന്നു നില്ക്കുന്ന ദേവദാരുവിന്റെനടത്തം പ്രതാപവും പ്രൗഢിയും സ്ഫുരിപ്പിക്കുന്ന കാഴ്ച തന്നെ. വൻദേവദാരുക്കളുടെ വിപുലമായ ഒരു സൈന്യം പർവ്വതത്തിലൂടെ മാർച്ചുചെയ്തു നീങ്ങുന്നതു വിഭാവനം ചെയ്തുനോക്കൂ.

ഇന്ത്യയിൽ തടികൾ നൽകുന്ന ഏററവും പ്രധാനപ്പെട്ട മൂന്നു, വൃക്ഷങ്ങളിൽ ഒന്നാണ് ദേവദാരു. തേക്കും സാലമരവുമാണ് മററു രണ്ടെണ്ണം. ദേവദാരു കെട്ടിടം പണിക്കു ധാരാളമായി ഉപയോഗിക്കുന്നു. റെയിൽപാളങ്ങളിലെ സ്ലീപ്പർ ഉണ്ടാക്കാനും ഇതു പററിയതാണ്. പൈൻമരത്തിന്റെ തടി ഇത്രത്തോളം ഈടുള്ളതല്ല. പക്ഷേ പൈൻ മരത്തിൽനിന്നു ധാരാളം മരക്കറ കിട്ടും. ഇതിൽനിന്നാണ് ടർപ്പൈന്റനും റെസിൻപശയും ഉണ്ടാക്കുന്നത്. ഉത്തരേന്ത്യ ഒട്ടുക്ക് അറിയപ്പെടുന്ന ചിൽഗോസാ പൈൻമരത്തിന്റെ കുരുവാണ്.



ഓക്കമരം പൈൻമരത്തെപ്പോലെയോ ദേവദാരുപോലെയോ കാണാൻ ചന്തമുള്ളതല്ല. അതിൻെറ വളഞ്ഞ ശിഖരങ്ങൾ വിവിധ വശങ്ങളിലേയ്ക്കു് നീണ്ടു നില്ക്കുന്നുണ്ടാവും. ആളുകൾ വിറകിനുവേണ്ടി ശിഖരങ്ങൾ വെട്ടിയെടുത്തു കഴിയുമ്പോൾ ആ മരം കാണാൻ വളരെ മോശമെന്നേ പറയേണ്ടൂ. ആ നിലയിൽപോലും ഓക്കമരം പക്ഷികൾക്കും പ്രാണികൾക്കും ആതിഥ്യം നൽകുന്നു. മരത്തിൻെറ ചുളിവും മുഴയുമുള്ള തൊലിയിൽ മരംകൊത്തി തീററയ്ക്കുവേണ്ടി കൊത്തുന്നതിൻെറ നിരന്തരശബ്ദം പച്ചതങ്ങളിൽ സാധാരണമാണു്. ചില സമയത്തു് ആ മരത്തിൽ ഒരു ജീവിയുമില്ലെന്നു് തോന്നിപ്പോകും. അങ്ങനെയിരിക്കുമ്പോൾ ഒരു മൂളൽ കേൾക്കാം—ഒരു ഹെലിക്കോപ്ടർ അടുത്തടുത്തുവരുന്നതുപോലെ. നീളൻവാലോടുകൂടിയ, നീലനിറമുള്ള മാഗ്പൈ പക്ഷികൾ ഓക്ക മരം നിറഞ്ഞ ആ വനത്തിന്നു നേരേ പറന്നടുക്കുകയാണു്.

വൃക്ഷങ്ങളിൽ ആണ്ടോടാണ്ടു പക്ഷികൾ കാണും. ഫെബ്രുവരിയിൽ, വസന്തപ്പച്ചയണിഞ്ഞ തത്തകളും വെളുത്ത കവിളുള്ള വാനമ്പാടികളും ചിലപ്പോൾ ഈച്ചപിടിയന്മാരും പററം ചേർന്നു വിഹരിക്കുന്നുണ്ടാവും. മനോഹരഗാനം ആലപിക്കുന്ന വിസിലിങ്ങ് ത്രഷ് എന്ന പക്ഷിയെ എല്ലാക്കാലത്തും കാണാം. ശബ്ദം കേൾക്കാമെങ്കിലും അതിനെ കാണുക ദുർലഭമാണ്; ഗാനം അവസാന





ഭാഗമാകുമ്പോഴേക്കും ലയം മറന്നുപോയതിനാൽ അപൂർണ്ണമായി നിലച്ചതുപോലെ തോന്നും. പച്ചനിറമുള്ള ബാർബററു പക്ഷിയാകട്ടെ ഏററവുമുയർന്ന ദേവദാരുവിൻെറ മുകളിലിരുന്നു സദാ പാടിക്കൊണ്ടിരിക്കും. കോടതിയിൽ ഒരു കേസു തോററ ദുഃഖം കൊണ്ടു മരിച്ച ഒരു പണമിടപാടുകാരൻെറ പുനർ

ജന്മമാണു് ബാർബററ് എന്നൊരു കഥ മല വർഗ്ഗക്കാർക്കിടയിൽ പ്രചരിച്ചിട്ടുണ്ടു്. ആ മനുഷ്യന്റെ പരാതി സദം ഈ ഗാനത്തിലൂടെ സ്വർഗത്തിലേക്കു് ഉയരുകയാണത്രെ: ഉന്...ഈ...ഓ... ഉന്...ഈ...ഓ.— ''അനീതി, അനീതി!''



മഴക്കാലത്തും ഓക്ക മരങ്ങളും റോഡോഡെൻഡ്രനുകളും തൂങ്ങിക്കിടക്കുന്ന പായലുകളാലും പന്നലുകളാലും അലങ്കൃതമാണ്. മാർച്ച് മാസത്തിലാകട്ടെ, റോഡോഡെൻഡ്രന്റെ ചെമന്ന പൂക്കൾകൊണ്ട് ഹിമാലയൻ വനങ്ങൾ സർവത്ര ശോഭിക്കുന്നുണ്ടാവും. റോഡോഡെൻഡ്രൻ യൂറോപ്പിൽ കുററിച്ചെടിയാണെങ്കിലും ഹിമാലയത്തിൽ അതു് വലിയ മരമാണ്. പൂക്കാലത്തു്, വനോപരിതലം മുഴുവൻ വീണ പൂവിതളുകൾ ചിതറിക്കിടക്കുന്നുണ്ടാവും. ഈ പൂക്കൾകൊണ്ടു് മലവാസികൾ രുചികരമായ ചട്നി ഉണ്ടാക്കും. പൂക്കപ്പിൽ നിറയെ തേൻ ആയിരിക്കും. ചിലച്ചുകൊണ്ടുവരുന്ന കറുത്ത വാനമ്പാടിയുടെ പററങ്ങൾ ചിലപ്പോൾ അമിതമായി കുടിച്ചു മത്തുപിടിക്കാറുണ്ടു്.

ആപ്പിൾ, പിയർ, ആപ്രിക്കട്ടു്, പീച്ചു്, പ്ലം, ചെറി, വാൽനട്ടു് (അക്രോട്ടു്) എന്നീ പഴങ്ങൾ താഴ്‌വരകളിൽ നന്നായി വളരുന്നു. ഇല പൊഴിയുമ്പോൾപോലും സുന്ദരമായുള്ള വാൽനട്ടു് മരത്തിന്റെ ജന്മദേശം ഹിമാലയം തന്നെ. ഇവിടെ നട്ടുവളർത്തിയിട്ടുള്ള ആപ്പിൾ 150 കൊല്ലം മുമ്പു് ഇംഗ്ലണ്ടിൽ നിന്നു കൊണ്ടുവന്നതാണ്. അതിവിടെ നന്നായി പിടിച്ചു. ഇപ്പോൾ മിക്ക ഗിരിപ്രദേശജില്ലകളിലും ആപ്പിൾ വളർത്തുന്നുണ്ടു്.

മാർച്ചു് അവസാനം വരെ ആപ്പിൾമരങ്ങൾ ഉറക്കമാണ്. അപ്പോൾ പ്രകൃതിയുടെ ഒരു അത്ഭുതം നടക്കുന്നു—ഒരു പ്രഭാതത്തിൽ നിങ്ങൾ ഉണർന്നെഴുന്നേല്ക്കുമ്പോൾ മരങ്ങൾ പൂത്തുനിൽക്കുന്നതാണ് കാണുക—പർവതനിരകളുടെ പശ്ചാത്തലത്തിൽ സർവത്ര വെളുത്ത പൂക്കൾ, അന്തരീക്ഷം തേനീച്ചയുടെ ഗാനത്താൽ ത്രസിക്കുന്നുണ്ടാവും. ജൂൺ അവസാനമാകുമ്പോഴേയ്ക്കും മരങ്ങളിൽ നിറയെ ആപ്പിൾ തൂങ്ങിക്കിടക്കുന്നതു കാണാം. കടുംചെമപ്പു്, ഓറഞ്ചു്, പച്ച തുടങ്ങി വിവിധ നിറങ്ങളിലുള്ള ആപ്പിളുകൾ.

കുറേക്കൂടി ഉയർന്ന സ്ഥലത്തേയ്ക്കു കയറിയാൽ, 10000 അടി ഉയരത്തിലെത്തിയാൽ, 'സിൽവർ ഫിർ' ആണു് സാധാരണ മരം. 12000 അടിക്കു മേൽ ഈ മരത്തിന്റെ വളർച്ച മുരടിക്കുന്നു, നീളം കുറയുന്നു. ഊഷ്മാവു് കുറയുന്നതാണു് കാരണം. ഇനി അങ്ങോട്ടു്, ഉറച്ച തടിയുള്ള ജൂണിപ്പർ മരവും ബിർച്ചും (ഭൂർജവൃക്ഷം) മാത്രമേ കാണാനുണ്ടാവൂ. കുറേക്കൂടി ഉയരത്തിലെത്തിയാൽ ഈ മരങ്ങളും കാണാനുണ്ടാവില്ല. പാറകൾക്കിടയിൽ ഏതാനും കാട്ടുപൂക്കൾ മാത്രമേ ഉണ്ടാവൂ. തരുനിരകളുടെ അന്ത്യ

ത്തിൽ നാം എത്തിക്കഴിഞ്ഞു. ഇനിയങ്ങോട്ട് അന്തമില്ലാത്ത മഞ്ഞുനിര ആരംഭിക്കുകയായി. അവിടെ യാതൊന്നും വളരുന്നില്ല. യാതൊന്നും വളരേണ്ടതുമില്ല. ലോകത്തിന്റെ മേൽപ്പുരയിൽ നാം എത്തിക്കഴിഞ്ഞു — ദേവന്മാരുടെ വാസസ്ഥാനത്തു തന്നെ.



# ഈ പരമ്പരയിലെ പുസ്തകങ്ങൾ

| | |
|---|---|
| | രചനയും ചിത്രണവും: |
| ബാപ്പു (മഹാത്മാഗാന്ധിയുടെ സചിത്ര ജീവചരിത്രം രണ്ടു ഭാഗങ്ങളിൽ) | — എഫ്. സി. ഫ്രീറാസ് |
| പക്ഷിനിരീക്ഷണം | — ജമാൽ ആരാ |
| നമ്മുടെ നദികളുടെ കഥ (ഒന്നാം ഭാഗം) | — ലീലാ മജുംദാർ |
| ഹിമാലയത്തിന്റെ കൊടുമുടിയിലേക്ക് | — ബ്രിഗേ: ഗ്യാൻസിങ്ങ് |
| പ്രകാശത്തിന്റെയും ഉല്ലാസത്തിന്റെയും കഥകൾ | — മനോജ്ദാസ് |
| നമ്മുടെ തീവണ്ടികൾ | — ജഗ്ജിത്സിങ്ങ് |
| അവർ കണ്ട ഇന്ത്യ | — കെ. സി. ഖന്ന |
| നമുക്കൊരു നാടകം കളിക്കാം | — ഉമാ ആനന്ദ് |
| മാർജ്ജാരകുടുംബം | — എം. ഡി. ചതുർവേദി |
| പണ്ടൊരു കാലത്ത്... (രണ്ടു ഭാഗങ്ങൾ) | — എം. ചോക്സി & പി. എം. ജോഷി |
| രോഹന്തനും നന്ദിയനും | — കൃഷ്ണ ചൈതന്യ |
| ബഡാ പാനി | — ലീലാ മജുംദാർ |
| സനാതനകഥകൾ | — ശാന്താ രങ്കാചാരി |
| വീരകഥകൾ | — രാജേന്ദ്ര അവസ്ഥി |
| ലോകത്തിന്റെ മുഖഛായ മാററിയ കണ്ടുപിടുത്തങ്ങൾ (രണ്ടു ഭാഗങ്ങളിൽ) | — മീർ നജാബത് അലി |
| സ്വരാജ്യത്തിന്റെ കഥ (രണ്ടാം ഭാഗം) | — സുമംഗൽ പ്രകാശ് |
| തപാൽമുദ്രകളുടെ അത്ഭുത കഥ | — എസ്. പി. ചാറർജി |
| ഹോളി: ഇന്ത്യയിൽ | — ശരദിന്ദു സന്യാൽ |
| അയോദ്ധ്യയിലെ രാജകുമാരൻ | — ഹൻസാ മേത്താ |
| സോനയുടെ ധീരകൃത്യങ്ങൾ | — താരാ തിവാരി |
| പൂവും തേനീച്ചയും | — അശോക് ദാവർ |
| എല്ലാവരുടേയും കൂട്ടുകാരൻ എല്ലാവക്കും ചങ്ങാതി | — ഉമാശങ്കർ ജോഷി |
| ഒളിമ്പിക്സും അതിന്റെ നായകന്മാരും | — മെൽവിൽ ഡിമെല്ലോ |
| നമ്മുടെ നദികളുടെ കഥ (രണ്ടാം ഭാഗം) | — അഴ. വള്ളിയപ്പ |
| സർവ്വകാലത്തേയ്ക്കുമുള്ള സദ്ഗ്രന്ഥങ്ങൾ | — മനോജ്ദാസ് |
| മരങ്ങളുടെ ലോകം | — റസ്കിൻ ബോണ്ട് |

വില: രൂ. 1.50 വീതം

ഈ പുസ്തകങ്ങൾ എല്ലാ ഭാരതീയഭാഷകളിലും കിട്ടുന്നതാണ്.